



# പുതിയപുസ്തകങ്ങൾ

## മ്യൂനിച്ചിലെ സുന്ദരികളും സുന്ദരന്മാരും



പ്രൊഫ. എസ്. ശിവദാസ് മലയാളത്തിലെ അറിയപ്പെടുന്ന ഒരു ശാസ്ത്ര സാഹിത്യ രചയിതാവാണ്. കുട്ടികൾക്കായുള്ള ശാസ്ത്ര സാഹിത്യ ഗ്രന്ഥങ്ങളാണ് അദ്ദേഹം കൂടുതലും രചിച്ചിട്ടുള്ളത്. ഈ മേഖലയിൽ തികഞ്ഞ വൈദഗ്ദ്ധ്യമുള്ളയാളാണ് ലേഖകൻ. ബാലമനസ്സിലെ കൗതുകങ്ങളിൽ കളിക്കാനറിയുന്ന മധുരമായ ഒരുതരം ഭാഷയും ഗ്രന്ഥകർത്താവിന് സ്വായത്തമായുണ്ട്.

ജർമ്മനി സന്ദർശിച്ച പ്രൊഫ. ശിവദാസ് മ്യൂനിച്ച് നഗരത്തെ കേന്ദ്രീകരിച്ചു രചിച്ച ഒരു യാത്രാവിവരണ ഗ്രന്ഥമാണ് ഇത്. മ്യൂനിച്ചിലെ ഇന്റർനാഷണൽ യൂത്ത് ലൈബ്രറിയിൽ ഗവേഷണപാനത്തിന് എത്തിച്ചേർന്നതാണ് ലേഖകൻ. ജൻജീവിതത്തിന്റെ മൗലികതലങ്ങൾ വളരെ അടുത്തുനിന്നു നോക്കിക്കാണാൻ ഗ്രന്ഥകർത്താവിനു കഴിഞ്ഞിട്ടുണ്ട്. മനുഷ്യരും അവരുടെ ജീവിതവും നിറഞ്ഞുനില്ക്കുന്നുണ്ട് ഈ യാത്രാവിവരണത്തിൽ. കുട്ടികളെക്കൂടി മനസ്സിൽ കണ്ടുകൊണ്ടാണ് ഈ ഗ്രന്ഥം രചിച്ചതെങ്കിലും ഇതു കുട്ടികൾക്കുവേണ്ടി മാത്രമുള്ള ഒരു യാത്രാവിവരണ ഗ്രന്ഥമല്ല. ഈ യാത്രാവിവരണത്തിന് ഒരു കഥാസ്വഭാവമുണ്ട്.

**മ്യൂനിച്ചിലെ സുന്ദരികളും സുന്ദരന്മാരും**
ഗ്രന്ഥ: പ്രൊഫ. എസ്. ശിവദാസ്
പ്രസാ: ലേബർ ഇന്ത്യ പബ്ലിക്കേഷൻസ്
വിത: കറന്റ് ബുക്സ്
വില: 80 രൂപ.

## വാഗ്ഭടാനന്ദൻ: ആത്മീയ ഹിമാലയത്തിൽ



ആത്മവിദ്യാ സംഘത്തിന്റെ സ്ഥാപകനായ വാഗ്ഭടാനന്ദ ഗുരുദേവനെക്കുറിച്ച് സാമാന്യജ്ഞാനം സാധാരണക്കാർക്കു ലഭിക്കുന്ന ഒരു ജീവചരിത്രമാണിത്. മഹാപണ്ഡിതനായി വളർന്ന വാഗ്ഭടാനന്ദൻ വാഗ്ഭടാനന്ദ ഗുരുദേവനായിത്തീർന്ന കഥ ഈ ജീവചരിത്രത്തിൽ കുറേയൊക്കെയുണ്ട്. 1917-ലാണ് വാഗ്ഭടാനന്ദ ഗുരു ആത്മവിദ്യാസംഘം സ്ഥാപിച്ചത്. ഈ ആത്മീയാചാര്യന്റെ ലക്ഷ്യം സാമൂഹ്യ പരിഷ്കരണമായിരുന്നു. ജാതീകൃതമായ വൈകൃതങ്ങൾക്കെതിരേ വാഗ്ഭടാനന്ദൻ സംഘടിപ്പിച്ച പ്രക്ഷോഭം കേരളചരിത്രത്തിലെ ഒരു വലിയ അദ്ധ്യായമാണ്.

സകല മതങ്ങളുടെയും മൂല തത്ത്വം ഒന്നാണെന്നും അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണ് പരസ്പരാശ്വാസങ്ങൾക്കു കാരണമെന്നും വിശ്വസിച്ച ഗുരുദേവൻ മതത്തിലും ജാതിയിലും പെടാത്ത മനുഷ്യരുടെ ഒരു സമൂഹം സൃഷ്ടിക്കാൻ വേണ്ടി ഉണ്ടാക്കിയതാണ് ആത്മവിദ്യാസംഘം. ഈ അദ്വൈതി കണ്ടെത്തിയ ശാപംതന്നെയാണ് ഇന്നും ഇന്ത്യയെ പിന്തുടരുന്നത്. മനുഷ്യൻ എന്ന സങ്കല്പത്തിന്റെ ആചാര്യനായിരുന്നു വാഗ്ഭടാനന്ദ ഗുരുദേവൻ. ആ ഗുരുവിനെക്കുറിച്ച് അറിയാൻ ഈ ജീവചരിത്രം ഒരു പരിധിയോളം സഹായിക്കും.

**വാഗ്ഭടാനന്ദ: ആത്മീയ ഹിമാലയത്തിൽ**
ഗ്രന്ഥ: കെ.കെ. പവിത്രൻ
വിത: ഇംപ്രിന്റ് ബുക്സ്, വില: 90 രൂപ.

## ദേവദാനം



നല്ല കഥകളെഴുതുന്ന ഒരു കഥാകാരനാണ് എം.ആർ. മനോഹരവർമ്മ. പറയാൻ ചിലതൊക്കെയുണ്ട് എന്നതാണ് മനോഹരവർമ്മയുടെ കഥകളുടെ പ്രത്യേകത. വർമ്മയുടെ ഈ നോവലിൽ കൃഷ്ണൻകുട്ടി എന്ന നല്ല മനുഷ്യൻ ജീവിതത്തിൽ നേരിടുന്ന പരീക്ഷണങ്ങളാണ് പ്രമേയം. ആ കഥാപാത്രത്തിന്റെ വികാസത്തിൽ കേന്ദ്രീകരിച്ച ശ്രദ്ധ പ്രശംസനീയമാണ്.

**ദേവദാനം**
ഗ്രന്ഥ: എം.ആർ. മനോഹരവർമ്മ
പ്രസാ: കറന്റ് ബുക്സ്, വില: 25 രൂപ.

## ലാവയും തീയും




മലയാളത്തിലെ ആധുനിക കവിതയുടെ നല്ല ഒരു ഫലമായിരുന്നു ജോർജ്ജ് തോമസിന്റെ കവിതകൾ. ആധുനികന്മാരുടെ സംഘക്കളിയിൽ പങ്കെടുക്കാതെ മാറിനിന്നതുകൊണ്ട് വളരെയൊന്നും ശ്രദ്ധിക്കപ്പെടാതെ പോയി ഈ കവി. "പൊള്ളുന്ന ജീവിതവും പൊള്ളയായ ജീവിതവും തൊട്ടറിഞ്ഞ" കവിയുടെ കവിതയാണ് ജോർജ്ജ് തോമസിന്റേത്. കവി എഴുതുന്നു: "ഒട്ടേറെ കവിതകൾ ഞാൻ എഴുതിയിട്ടുണ്ട്. അവയിൽനിന്നും തിരഞ്ഞെടുത്ത അമ്പതു കവിതകളുടെ സമാഹാരമാണ് എന്റെ അറുപതാം പിറന്നാളിനോടനുബന്ധിച്ചു പ്രസിദ്ധപ്പെടുത്തുന്ന ഈ ലാവയും തീയും." ക്രൈസ്തവ സ്നേഹസങ്കല്പങ്ങളിൽ അഭിരമിക്കുന്നു ഈ കവിയുടെ കാവ്യഭാവനകൾ. വളരെ ആധുനികമായ ഒരു മനസ്സിന്റെ അനാസക്തിയോഗവും അനുഭവപ്പെടുത്തിത്തരുന്നു. കവിതയിലെ ഗീതകരൂപം ഈ കവിയിൽ ഹൃദയഹാരിയായ ശില്പമായിത്തീരുന്നു. അവതാരികയിൽ വിഷ്ണുനാരായണൻനമ്പൂതിരി എഴുതുന്നു: "പത്തുവരിയിൽ പറയേണ്ട കാര്യം ഉള്ളിൽത്തറയ്ക്കുന്ന ഒരൊറ്റ ബിംബത്തിൽ ഒതുക്കുകയെന്നത്, എത്രയോ കൃതഹസ്തനായ ഒരു കവിക്കു മാത്രം സാധിക്കുന്നവിധം അനായാസമായി ഈ കവി തികഞ്ഞ കൈയടക്കത്തോടെ നിർവ്വഹിക്കുന്നത്, ധ്വനിദീക്ഷയെ മാനിക്കുന്നവർക്കെല്ലാം മാതൃകയാക്കേണ്ടതാണ്."

**ലാവയും തീയും**
ഗ്രന്ഥ: ജോർജ്ജ് തോമസ്
പ്രസാ: ഡി.സി. ബുക്സ്, വില: 30 രൂപ.

## ദേവ്..... കേശവദേവ്



ഇത് കേശവദേവിനെക്കുറിച്ചുള്ള ഒരു ഗ്രന്ഥമാണ്. ഗ്രന്ഥകർത്താവ് എഴുതുന്നു: "കേശവദേവ് എന്ന വ്യക്തിയേയും സാഹിത്യകാരനേയും പൊതുപ്രവർത്തകനേയും പ്രഭാഷകനേയും കണ്ടെത്താനുള്ള വിനീത ശ്രമമാണ് എന്റെ ഈ ഗ്രന്ഥം. ദേവിനെ കണ്ടെത്താനുള്ള ശ്രമത്തിനിടയിൽ എനിക്ക് എന്നെയും കൂടുതൽ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടെന്നാണ് എന്റെ വിശ്വാസം."

നോവലിസ്റ്റും കഥാകൃത്തും പ്രഭാഷകനും സാംസ്കാരിക നേതാവും നാടകകൃത്തുമൊക്കെയായ കേശവദേവിനെ ജി.എൻ. പണിക്കർ ഇവിടെ അവതരിപ്പിക്കുന്നുണ്ട്. പക്ഷേ, ഒരു ഗ്രന്ഥത്തിന്റെ സമഗ്രഭാവം ഈ കൃതി കൈവരിക്കുന്നില്ല. കൈകാര്യം ചെയ്യുന്ന വിഷയം ഇലയിൽ വെള്ളമൊഴിച്ചതുപോലെയങ്ങ് ഒഴുകിപ്പോവുകയാണ്. എന്നാലും ഈ പുസ്തകത്തിനു പ്രാധാന്യമുണ്ട് മലയാളിയുടെ പൊതുവായ കൃതഘ്നതയുടെ ഭാഗമായി വിസ്മരിക്കപ്പെട്ട ദേവിനെക്കുറിച്ചുണ്ടായ പുസ്തകമെന്ന നിലയിൽ.

**ദേവ്..... കേശവദേവ്**
ഗ്രന്ഥ: ജി.എൻ. പണിക്കർ
പ്രസാ: സാഹിത്യ പ്രവർത്തക സഹകരണ സംഘം
വില: 60 രൂപ.

1064 95 Sep 17



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



"മാർക്സിനു പൊക്കം കൂടുതലില്ല, കുറവുമില്ല. മുപ്പത്തിനാലു വയസ്സുണ്ട്. സുശക്തമായ ശരീരഘടനയാണ് അദ്ദേഹത്തിന്റേത്. ഇരുണ്ട നിറം. തലമുടിയും താടിയും നന്നേ കറുത്തത്. അടുത്തകാലമായി അദ്ദേഹം മുഖക്ഷൗരം നടത്താറില്ല. അദ്ദേഹത്തിന്റെ വലിയതും തുളച്ചുകയറുന്നതും ജ്വലിക്കുന്നതുമായ കണ്ണുകൾക്ക് ഏതാണ്ട് ദ്രോഹദ്യോതകമായ പൈശാചികത്വമുണ്ട്. മാർക്സിനെ കാണുന്ന ആർക്കും ആദ്യമായി ഉണ്ടാകുന്ന തോന്നൽ അദ്ദേഹം ജീനിയസ് ആണ് എന്നത്രേ. വല്ലാത്ത ഊർജ്ജസ്വലത. മാർക്സിന്റെ ധൈഷണികമായ ഔന്നത്യം പരിതഃസ്ഥിതികളിൽ അപ്രതിരോധ്യമായ ശക്തി ചെലുത്തുന്നുണ്ട്.

സ്വകാര്യജീവിതത്തിൽ അദ്ദേഹം അത്യന്തം ക്രമമില്ലായ്മ കാണിക്കുന്നു. നിന്ദാശീലമുള്ള മനുഷ്യൻ. നല്ല ആതിഥേയനുമല്ല അദ്ദേഹം. ജിപ്സിയെപ്പോലെയാണ് മാർക്സ് ജീവിക്കുന്നത്. വസ്ത്രങ്ങൾ കഴുകുന്നതും വൃത്തിയാക്കുന്നതും മാറുന്നതും അദ്ദേഹത്തെസ്സംബന്ധിച്ചിടത്തോളം വിരളമായ പ്രവൃത്തികളാണ്. മിക്കവാറും കുടിച്ചിരിക്കുകയും ചെയ്യും. വളരെ ദിവസം മടിയനായി കഴിയുന്ന അദ്ദേഹം ധാരാളം ജോലിയുണ്ടായാൽ രാത്രിയും പകലും അക്ഷീണമായി പ്രവർത്തിക്കും.

മെരുങ്ങാത്ത, അസ്വസ്ഥമായ സ്വഭാവമാണ് മാർക്സിനുള്ളതെങ്കിലും അച്ഛനെന്ന നിലയിൽ, ഭർത്താവെന്ന നിലയിൽ ഏറ്റവും യോഗ്യനും ശാന്തനുമായിരുന്നു അദ്ദേഹം."

ഇത് പ്രവാസിയായ കാറൽ മാർക്സിനെക്കുറിച്ച്. ഇനി ട്രൊറ്റ്സ്കിയെക്കുറിച്ച്. ലെനിന്റെ മരണത്തിനു ശേഷം (1924) പാർടിയുടെനിയന്ത്രണത്തിനു വേണ്ടിയുള്ള മത്സരത്തിൽ സ്റ്റാലിനോടു തോറ്റ ട്രൊറ്റ്സ്കി 1927-ൽ പാർടിയിൽ നിന്നു നിഷ്കാസിതനായി. 1929-ൽ അദ്ദേഹം റഷയിൽനിന്നു ബഹിഷ്കരിക്കപ്പെട്ടു. 1937-ൽ അദ്ദേഹം മെക്സിക്കോയിൽ ആശ്രയ സ്ഥാനം കണ്ടെത്തി. 1940 ഓഗസ്റ്റ് 20-ാംനു 'ജാക്സൺ' എന്ന പേരോടുകൂടിയ ഒരുത്തൻ അദ്ദേഹത്തിന്റെ വീട്ടിൽ എത്തി. വീട്ടിലുള്ള എല്ലാവർക്കും അയാൾ കൊലപാതകി ആയിരിക്കാമെന്ന സംശയമുണ്ടായിയെങ്കിലും യഥാർത്ഥ ശിഷ്യനാണ് താനെന്ന് അയാൾ അവരെ ധരിപ്പിച്ചു. മുയലുകളെ നോക്കിക്കൊണ്ടിരുന്ന ട്രൊറ്റ്സ്കിയോട് അയാൾ ഒരു കൈയെഴുത്തുപ്രതി വായിച്ചുനോക്കാൻ അഭ്യർത്ഥിച്ചു. ഇനി വർണ്ണനം:-

"അദ്ദേഹം ഒരു പുറം വായിച്ചതേയുള്ളൂ. അപ്പോൾ അതിഭയങ്കരമായ ഒരടി തലയിലേറ്റു. ജാക്സൺ പിന്നീടു പറഞ്ഞു:- 'ഞാൻ മഴക്കോട്ട് ഏതോ മരസ്സാമാനത്തിലിട്ടു. ഐസ് കോടാലിയെടുത്ത്, എന്റെ ശക്തിയാകെ സംഭരിച്ച് കണ്ണടച്ചുകൊണ്ടു ട്രൊറ്റ്സ്കിയുടെ തലയിലടിച്ചു.' ഈ വലിയ അടിക്കുശേഷം തന്റെ 'ബലി' ഒരു ശബ്ദംപോലും കേൾപ്പിക്കാതെ മരിക്കുമെന്നും ആ കൃത്യം മറ്റുള്ളവർ കാണുന്നതിനു മുൻപു രക്ഷപ്പെടാമെന്നുമാണ് ജാക്സൺ പ്രതീക്ഷിച്ചത്. കൊലപാതകി പറയുന്നു:- 'അതിനു പകരമായി ട്രൊറ്റ്സ്കി കാതടപ്പിക്കുന്ന രീതിയിൽ ഭയങ്കരമായി നിലവിളിച്ചു. എന്റെ ജീവിതത്തിലെപ്പോഴും ഞാൻ ആ നിലവിളി കേൾക്കും.' തലയോടു തകർന്ന് മുഖത്താകെ കട്ടച്ചോരയോടുകൂടി ട്രൊറ്റ്സ്കി ചാടി എഴുന്നേറ്റു.... അദ്ദേഹം കടുവയെപ്പോലെ ആക്രമണം നടത്തി. കൊലപാതകിയെ പിടികൂടി. അയാളുടെ കൈയിൽ കടിച്ചു അദ്ദേഹം. ഐസ് കോടാലി പിടിച്ചുവാങ്ങിച്ചു..... പിന്നീട് നില്ക്കാൻ കഴിയാതെ വന്ന ട്രൊറ്റ്സ്കി, ശത്രുവിന്റെ കാല്ക്കൽ തകർന്നു വീഴാതിരിക്കാൻ വേണ്ടി ഇച്ഛാശക്തിയെ വല്ലാതെ പിഡിപ്പിച്ചുകൊണ്ട് പതുക്കെ പിറകോട്ടു മറിഞ്ഞു."

ഈ രണ്ടു വിവരണങ്ങളും The Oxford Book of Exile എന്ന പുസ്തകത്തിലുള്ളതാണ്. (Edited by John Simpson-1995 Page 355-Rs.495.) പ്രവാസദുഃഖം പലർക്കുമുണ്ടാകുമല്ലോ. ഒവിഡ് തൊട്ടു സൊൾഷനിറ്റ്സിൻ വരെയുള്ള മഹാന്മാരുടെ പ്രവാസകാലയളവുകളെ കാണിച്ച് അവരുടെ മഹാദുഃഖത്തിലേക്ക് അനുവാചകരെ ഭാഗഭാക്കുകളാകാൻ പ്രേരിപ്പിക്കുന്ന ഈ ഗ്രന്ഥം ഉത്കൃഷ്ടമാണ്. നോവലുകളിൽ നിന്നു സമുചിത ഭാഗങ്ങളും സമാഹർത്താവ് എടുത്തു ചേർക്കാതിരിക്കുന്നില്ല. അനുവാചക മനസ്സിനെ വിമലീകരിക്കാൻ, ഉന്നമിപ്പിക്കാൻ ഈ ഗ്രന്ഥത്തിനു കഴിയും. ഒറ്റയിരിപ്പിൽ വായിക്കേണ്ടതല്ല ഇത്. രണ്ടോ മൂന്നോ വർണ്ണനങ്ങൾ വായിക്കുക. അതിനെക്കുറിച്ചു പിന്നീടു ചിന്തിക്കുക. സൗകര്യം പോലെ പിന്നെയും വായിക്കുക. പാരായണം ഈ രീതിയിലായാൽ അസുലഭാനുഭൂതിയുണ്ടാകും.

"കേരളത്തിലെ പത്രങ്ങളെല്ലാം അപവാദ വ്യവസായത്തിൽ കൊതിയുള്ളവയല്ലേ? എന്താണ് നിങ്ങളുടെ അഭിപ്രായം?"

"നിങ്ങൾക്കു തെറ്റു പറ്റിയിരിക്കുന്നു. വ്യക്തികളുടെ കറപ്ഷൻ, സദാചാരമില്ലായ്മ ഇവയെക്കുറിച്ച് എല്ലാപ്പത്രാധിപന്മാർക്കും അറിയാം. പക്ഷേ അവർ അന്യരോടു അതു സ്വകാര്യ സംഭാഷണത്തിൽപ്പോലും പറയുകയില്ല. പത്രത്തിൽ അച്ചടിക്കുകയുമില്ല. മറ്റു മാർഗ്ഗമില്ലാതെ വരുമ്പോൾ ചിലപ്പോൾ ഈ വൈകല്യങ്ങളെ അവർ സൂചിപ്പിച്ചെന്നു വരും."

ഇത്രയും എഴുതിക്കഴിഞ്ഞപ്പോൾ ഒരു ഭാഗംകൂടി എടുത്തുചേർക്കാൻ ആഗ്രഹം. ഗോർക്കി എന്ന 'അടഞ്ഞ' പട്ടണത്തിൽ ഏഴുവർഷം പ്രവാസിയായിക്കഴിഞ്ഞതിനുശേഷം ഗോർബചോഫിന്റെ 'ഗ്ലസ്സ്നൊസ്റ്റി'ന്റെ പ്രയോജനമനുഭവിച്ച് മോസ്കോയിലേക്കു തിരിച്ചുപോന്ന ആന്ദ്രേയിസകറോഫ് പറയുന്നു:-

[റ്റെലിഫോണിൽ] ഒരു സ്ത്രീയുടെ ശബ്ദം. 'ഗോർബചോഫ് താങ്കളോടു സംസാരിക്കും.'

'ഞാൻ കേൾക്കുകയാണ്.'

ഞാൻ ലൂസിയയോടു പറഞ്ഞു. ഗോർബചോഫാണ്. അവർ വാതിൽ തുറന്നു. അവിടെ ഡ്യൂട്ടിയിലായിരുന്ന പൊലീസുകാരന്റെ ചുറ്റും സംസാരം നടക്കുകയാണ്. [ഭാര്യ] ഉറക്കെപ്പറഞ്ഞു: 'ശബ്ദിക്കാതിരിക്കു. ഗോർബചോഫ് ഫോണിൽ സംസാരിക്കുന്നു.' പൊടുന്നനെ എല്ലാം നിശ്ശബ്ദം.

'ഹലോ ഗോർബചോഫാണു സംസാരിക്കുന്നത്.'

'ഹലോ, ഞാൻ കേൾക്കുന്നുണ്ട്.'

'എനിക്കു താങ്കളുടെ കത്തുകിട്ടി. ഞങ്ങൾ അതു ചർച്ച ചെയ്തു. താങ്കൾക്കു മോസ്കോയിലേക്കു തിരിച്ചുപോരാം.'.... ഗോർബചോഫ് തുടർന്നു.

'താങ്കൾക്കു ഭാര്യയോടൊരുമിച്ചു മോസ്കോയിലേക്കു തിരിച്ചുപോരാം. അവിടെയൊരു വീടു നിങ്ങൾക്കു ഒരുക്കിയിട്ടുണ്ട്. മാർച്ചുക്ക് താങ്കളെ കാണാൻ വരുന്നുണ്ട്. സ്വദേശസ്നേഹപരങ്ങളായ കൃത്യങ്ങളിലേക്കു തിരിച്ചുപോകൂ.' ഞാൻ പറഞ്ഞു 'താങ്കൾക്കു നന്ദി. പക്ഷേ എനിക്കു താങ്കളോട് ഒരു കാര്യം പറയാനുണ്ട്. എന്റെ സ്നേഹിതൻ മാർച്ചൻകോ കാരാഗൃഹത്തിൽ വച്ചു വധിക്കപ്പെട്ടു കുറച്ചുദിവസം മുൻപ്. താങ്കൾക്കുള്ള കത്തിൽ ഞാൻ ആദ്യമായി പറഞ്ഞത് അദ്ദേഹത്തിന്റെ കാര്യമാണ്. വിശ്വാസങ്ങൾക്കു വേണ്ടി നിലകൊള്ളുന്ന ആളുകളെ പീഡിപ്പിക്കുന്നു. ആ തടവുകാരെ വിട്ടയയ്ക്കാനായിരുന്നു താങ്കളോടു ഞാൻ ആ കത്തിൽ അഭ്യർത്ഥിച്ചത്.'

ലോകമറിയുന്ന മഹാവ്യക്തികളുടെ സ്വഭാവങ്ങളും മറ്റും ഇങ്ങനെയല്ലാതെ നാം എങ്ങനെയാണറിയുക? അതുകൊണ്ടാണ് ഇപ്പുസ്തകത്തിന്റെ പ്രയോജനത്തിന് ഞാൻ ഊന്നൽ നല്കിയത്.



മാർക്സ്

> വാക്കുകളുടെ
> ആഗ്നേയ
> ക്രീഡാവിദ്യകൾ കാണിച്ച്
> വായനക്കാരെ
> അമ്പരപ്പിക്കുന്ന
> കഥാകാരന്മാരുണ്ട്.
> വായനക്കാർക്കു
> തികഞ്ഞ വൈരസ്യം
> ഉളവാക്കുന്ന
> കഥാകാരന്മാരുണ്ട്.
> പെരുമ്പാമ്പ് ഇഴയുന്ന
> മട്ടിൽ വാക്യങ്ങൾ
> നിവേശിപ്പിച്ച്
> അനുവാചകർക്കു
> അറപ്പും വെറുപ്പും
> ജനിപ്പിക്കുന്ന
> കഥാകാരന്മാരുണ്ട്.

## എനിക്കു മനസ്സിലാകുന്നില്ല

തനതു നാടകം, ഓരോ വിപത്തുണ്ടാകുമ്പോഴും 'ഇനി ഇതാവർത്തിക്കാതെ നോക്കും' എന്ന മന്ത്രിയുടെ പ്രസ്താവം, ബേക്കർ മോഡൽ കെട്ടിടങ്ങൾ മഹാകേമമെന്ന വാദം, കേറ്റ്മിലറ്റ് എന്ന സ്ത്രീയുടെ സെക്ഷ്വൽ പൊളിറ്റിക്സ് സിദ്ധാന്തം, സൽമാൻ റുഷ്ദി സാഹിത്യകാരനാണെന്ന പ്രഖ്യാപനം, റുഷ്ദിയുടെ പുതിയ നോവൽ The Moor's Last Sigh-എന്നതിന്റെ പുറംചട്ടയിൽ നേഡീൻ ഗോഡിമറിന്റെ 'The most original imagination writing today' എന്ന വാക്യം അച്ചടിച്ചിരിക്കുന്നത്, കുറഞ്ഞത് നാന്നൂറു രൂപ കൊടുത്തേ ഒരിംഗ്ലീഷ് പുസ്തകം വാങ്ങാൻ പറ്റൂ എന്ന അവസ്ഥ.

## ചോദ്യം, ഉത്തരം

"തിരുവനന്തപുരത്ത് റോറിക്കിന്റെ ചിത്രങ്ങൾ വച്ചിരുന്ന സ്ഥലം ഇപ്പോൾ പൊലിസ് സ്റ്റേഷനാണ്. ഇതിനെക്കുറിച്ച് നിങ്ങൾക്ക് എന്താണു പറയാനുള്ളത്?"

"മനുഷ്യൻ നല്ലവനാണെങ്കിൽ പൊലിസ് സ്റ്റെയ്ഷൻ വേണ്ട. ചീത്ത മനുഷ്യർ ഏറെയുള്ളതുകൊണ്ടാണ് അവരെ നിയന്ത്രിക്കാൻ പൊലിസുണ്ടായത്. ചിത്രങ്ങൾ മനുഷ്യനെ ഉന്നമിപ്പിക്കുന്നു. രണ്ടും അവനെ നന്നാക്കുകയാണ്. അതുകൊണ്ട് ചിത്രങ്ങൾ വച്ചിരുന്ന സ്ഥലം സ്റ്റെയ്ഷൻ ആയാൽ കുറ്റം പറയേണ്ടതില്ല."

"സാഹിത്യശില്പശാലകൾ കൊണ്ട് പ്രയോജനമേറെയില്ലേ?"

"ഒരു പ്രയോജനവുമില്ല. ഉദ്ബോധനത്തിൽ നിന്നോ സിദ്ധാന്തത്തിൽ നിന്നോ ഇന്നുവരെ സാഹിത്യമുണ്ടായിട്ടില്ല."

"കേരളത്തിലെ പത്രങ്ങളെല്ലാം അപവാദ വ്യവസായത്തിൽ കൊതിയുള്ളവയല്ലേ? എന്താണ് നിങ്ങളുടെ അഭിപ്രായം?"

"നിങ്ങൾക്കു തെറ്റു പറ്റിയിരിക്കുന്നു. വ്യക്തികളുടെ കറപ്ഷൻ, സദാചാരമില്ലായ്മ ഇവയെക്കുറിച്ച് എല്ലാപ്പത്രാധിപന്മാർക്കും അറിയാം. പക്ഷേ അവർ അന്യരോടു അതു സ്വകാര്യ സംഭാഷണത്തിൽപ്പോലും പറയുകയില്ല. പത്രത്തിൽ അച്ചടിക്കുകയുമില്ല. മറ്റു മാർഗ്ഗമില്ലാതെ വരുമ്പോൾ ചിലപ്പോൾ ഈ വൈകല്യങ്ങളെ അവർ സൂചിപ്പിച്ചെന്നുവരും."

"നിങ്ങളുടെ പട്ടണത്തിലെ സ്ത്രീയെയും പുരുഷനെയും നിർവചിക്കു."

"നിർവചനം സാദ്ധ്യമല്ല. പുരുഷൻ കാലത്തെഴുന്നേറ്റു പത്രം വായിച്ചിട്ടു ഓഫീസിൽ പോകുന്നു. സ്ത്രീ കാലത്തെഴുന്നേറ്റു പത്രം വായിക്കാതെ രാത്രി പത്തുമണിവരെ റ്റെലിവിഷൻ സീരിയലുകൾ കാണുന്നു."

"രാഷ്ട്രീയ നേതാക്കന്മാർ പത്രങ്ങളെ കുറ്റം പറയുന്നതു ശരിയോ?"

"ഈ ചോദ്യത്തിന് ഉത്തരമെഴുതാൻ ഉപയോഗിക്കുന്ന പേന നല്ലതല്ലെന്നു ഞാൻ കുറ്റപ്പെടുത്തുന്നു. കടലാസ് പരുക്കനാണെന്നു കുറ്റപ്പെടുത്തുന്നു. എന്നെ ഞാനാക്കുന്ന ഉപകരണങ്ങളെയാണ് ഞാൻ കുറ്റപ്പെടുത്തുക. പത്രങ്ങളില്ലെങ്കിൽ രാഷ്ട്രീയ നേതാക്കന്മാർ ഉണ്ടാകുമോ?"

"കുറ്റം തെളിയിക്കാൻ പൊലീസ് മർദ്ദനമുറകൾ നടത്തുന്നതു ശരിയോ?"

"ഈ.വി.കൃഷ്ണപിള്ളയുടെ ഒരു നേരമ്പോക്കു ഓർമ്മയിലെത്തുന്നു. എത്ര മർദ്ദിച്ചാലും സത്യം പറയാത്ത കൊലപാതകപ്പുള്ളിയോടു പെൺപൊലിസുകാരി പറഞ്ഞാൽ മതി 'നോക്ക് വേഗം സത്യം പറഞ്ഞോ. ഇല്ലെങ്കിൽ ഞാൻ നിന്നെ ഉമ്മ വയ്ക്കും.' കൊലപാതകി അതുകേട്ടാലുടൻ സത്യം പറഞ്ഞു ഉമ്മ വയ്പിൽനിന്നു രക്ഷനേടുന്നു."

## നിരീക്ഷണങ്ങൾ

ലൈനൽ ട്രിലിങ് എന്ന നിരൂപകൻ റഷൻ കഥാകാരൻ ഐസക് ബാബ്യലിനെക്കുറിച്ച് (Isaac Babel [i-sak ba-byily] 1894-1939 or 1940?) എഴുതിയ The Forbidden Dialectic എന്ന പ്രബന്ധംസംശയരഹിതമായി 'ഗ്രെയ്റ്റ് ക്രിട്ടിസിസ്'മെന്ന വിഭാഗത്തിൽ പെടുന്നുണ്ട്. അതിൽ അദ്ദേഹം ബാബ്യലിന്റെ കഥകളിലെ അക്രമ വർണ്ണനകളെ നീതിമത്കരിക്കുന്നു. മഹാദ്രോഹ

ത്തിനും (Violence) ലൈംഗിക ജീവിതത്തിനും തമ്മിൽ ബന്ധമുണ്ടെന്നു പ്ളേറ്റോയുടെ മതമെടുത്തുകാണിച്ച് അദ്ദേഹം സ്ഥാപിക്കുന്നു. പ്ളേറ്റോയുടെ സുപ്രസിദ്ധമായ 'ഗുഹയിലെ ആളുകൾ' എന്ന സങ്കല്പം നോക്കുക. ഗുഹയ്ക്കകത്ത് കുറെ ആളുകൾ ഇരിക്കുന്നു. അവർക്കു തിരിഞ്ഞുനോക്കാനാവാത്ത വിധത്തിൽ കഴുത്തുകൾ ചങ്ങലകൊണ്ടു ബന്ധിച്ചിരിക്കുകയാണ്. തടവുകാരുടെ പിറകിൽ കത്തിച്ച തീ ആളുകളുടെ നിഴലുകൾ അവരുടെ മുൻപിലുള്ള ഭിത്തിയിൽ വീഴ്ത്തുന്നു. ഗുഹയ്ക്കകത്തുനിന്ന് എങ്ങനെയോ രക്ഷപ്പെട്ട ഒരുത്തൻ പുറമേയുള്ള ലോകം കണ്ടിട്ട് സൂര്യൻ തുടങ്ങിയവയെക്കുറിച്ച് അവരോടു പറയുന്നു. സത്യം ബാഹ്യലോകത്താണെന്നും ഗുഹയ്ക്കകത്തെ നിഴലുകൾ അസത്യങ്ങളാണെന്നും അയാൾ അവരെ അറിയിക്കുന്നു. തടവുകാർ അതു വിശ്വസിക്കില്ല. നിഴലുകളേ യാഥാർത്ഥ്യമായുള്ളു എന്ന് അവർ ഉദ്ഘോഷിക്കും. എന്നാൽ അവർ അയാൾ പറഞ്ഞതു സത്യമാണെന്നു കരുതിയാൽ ചങ്ങല പൊട്ടിച്ചു വെളിയിൽ ചാടി സത്യം കാണാൻ യത്നിക്കും. അപ്പോഴുണ്ടാകുന്ന അക്രമം അല്ലെങ്കിൽ ദ്രോഹപ്രവൃത്തി-Violence-സത്യദർശന കൗതുകത്തിൽ നിന്നുണ്ടാകുന്നതാണ്. മനസ്സിന്റെ അഗാധതയാർന്ന ഇരുണ്ട ഗുഹയിൽനിന്നു സത്യം പിടിച്ചെടുക്കുന്നത് അക്രമാസക്തമായ പ്രവർത്തനമാണെന്നു ട്രിലിങ് പറയുന്നു. (Lionel Trilling-Introduction to the Collected Stories-Isaac Babel-Penguin Books. അല്ലെങ്കിൽ Isaac Babel-Modern Critical Views-Edited by Harold Bloom എന്ന ഗ്രന്ഥത്തിന്റെ 36-ാം പുറം നോക്കുക.)

ഇതിനുദാഹരണമായി ട്രിലിങ് ബാബ്യലിന്റെ Di Grasso എന്ന കഥയെടുത്തു കാണിക്കുന്നു. ഇറ്റലിയിൽ നിന്നെത്തിയ ഒരു നാടകസംഘം ഒരു മോശപ്പെട്ട നാടകമഭിനയിക്കുകയാണ്. മൂന്നാമങ്കത്തിൽ നായകൻ കാണുന്നത് തന്റെ പ്രേമഭാജനത്തോടു ദുഷ്ടനായ ഒരു വ്യഭിചാരി സംസാരിക്കുന്നതാണ്. ഉടനെ അയാൾ നാടകവേദിയിലൂടെ പറന്ന് വ്യഭിചാരിയുടെ ശരീരത്തിൽ വന്നുവീണു പല്ലുകൾകൊണ്ട് അയാളുടെ തൊണ്ട കടിച്ചുകീറി രക്തം കുടിച്ചു. ഇനി കഥാകാരന്റെ വാക്കുകൾ "Giovanni [വ്യഭിചാരി] collapsed, and the curtain falling noiselessly and full of menace, hid from killed and killer." നായകന്റെ ഈ ചാട്ടം അല്ലെങ്കിൽ പറക്കലുണ്ടല്ലോ അതു കലയാണെന്നാണ് ട്രിലിങ് പറയുന്നത്.



സൽമാൻ റുഷ്ദി

"സാഹിത്യ ശില്പശാലകൾ കൊണ്ട് പ്രയോജനമേറെയില്ലേ?"
"ഒരു പ്രയോജനവുമില്ല. ഉദ്ബോധനത്തിൽ നിന്നോ സിദ്ധാന്തത്തിൽ നിന്നോ ഇന്നുവരെ സാഹിത്യമുണ്ടായിട്ടില്ല."

ഞാൻ ഇക്കഥയുൾപ്പെടെയുള്ള ബാബ്യലിന്റെ എല്ലാക്കഥകളും വായിച്ചിട്ടുണ്ട്. മാസ്റ്റർപീസായി കരുതപ്പെടുന്ന ഈ കഥയിൽ-Di Grasso-യിൽ-അക്രമം അക്രമമായിത്തന്നെ കാണപ്പെടുന്നു. ആ അസംസ്കൃത വികാരത്തെ സംശോധനം ചെയ്തു കലയുടെ അനുഭൂതിയോടു ചേർക്കുന്നില്ല കഥാകാരൻ. അതിനാൽ കഥ വായിക്കുന്നവന് പ്രശാന്തതയല്ല അസ്വസ്ഥതയാണ് ഉണ്ടാവുക. സായ്പ് പറയുന്നതെല്ലാം സത്യമല്ല.

2. ബ്രിട്ടീഷ് കവി ലൂയി മക്നിസ് (Louis Mac Neice, 1907-1963) കാറിന്റെ 'വൈപ്പറി'നെക്കുറിച്ച് (Wiper. കാറിന്റെ മുൻവശത്തെ കണ്ണാടിയിലെ മഴവെള്ളം തുടച്ചുകളയുന്ന ഉപകരണം) മനോഹരമായ ഒരു കവിത എഴുതിയിട്ടുണ്ട്.

'പൂർണ്ണ'മായും കാണാൻ കഴിയാത്ത രാത്രിയിലൂടെ കാറിന്റെ വൈപ്പർ വിൻഡ് സ്ക്രീനിലെ ജലാവരണത്തെ കൊയ്തെടുക്കുന്നു. ഞങ്ങൾ ഞെട്ടുന്നു. റോഡ് നിയന്ത്രണത്തിലല്ല. വൈപ്പർ സ്പഷ്ടമാക്കുകയും അവ്യക്തമാക്കുകയും സ്പഷ്ടമാക്കുകയും ചെയ്യുന്ന കണ്ണാടിയിലൂടെ പ്രകാശിക്കുന്ന, മൺകീലിട്ട റോഡിന്റെ ഒരു ഭാഗം മാത്രമേ ഞങ്ങൾക്കു കാണാൻ കഴിയൂ .....കടന്നുപോകുന്നവയോ ഞങ്ങളെ കാണുന്നവയോ ആയ വിളക്കുകൾ രാത്രിയെ ഭഞ്ജിക്കുന്നു.... ഞങ്ങൾ സഞ്ചരിച്ച ദൂരം, സഞ്ചാരത്തിന്റെ വേഗം ഇവ ഉപകരണങ്ങളിൽനിന്ന് അറിയാം. എന്നാൽ ഞങ്ങൾ എവിടെപ്പോകുന്നു, ഈ റോഡ് പകൽസമയത്തുണ്ടെങ്കിൽ പകൽ എപ്പോൾ വരും എന്നിവ പറയാൻ ഒരു സൂചിപോലുമില്ല.

രാത്രിയല്ലാതിരുന്ന സമയത്ത് ഞങ്ങൾ എവിടെയായിരുന്നു എന്നത് ഓർമ്മിക്കാൻ കഴിയുന്നില്ല.... വൈപ്പറിനാൽ സ്പഷ്ടമാക്കപ്പെടുന്നതും അസ്പഷ്ടമാക്കപ്പെടുന്നതുമായ [റോഡിന്റെ] ചെറിയ ഖണ്ഡം ആക്സിലിന്റെ അടിയിലേക്കു വലിച്ചെടുക്കപ്പെടുന്നു.... ഞങ്ങളാകട്ടെ ഇരുട്ടിനാൽ വിസ്മയിപ്പിക്കപ്പെട്ട് ഇരുണ്ട ഭാവിയെ ഞങ്ങളിലേക്കു വലിച്ചെടുക്കുന്നു. കൈകളിലെ തൊലി ഉരിഞ്ഞുപോകുന്നു. എങ്കിലും റോഡ് ഞങ്ങളുടെ അധീനതയിൽ!!

ജീവിത മഹാനാടകത്തെ ഒരു ഹ്രസ്വചിത്രമാക്കി പ്രദർശിപ്പിക്കുന്ന ഈ കാവ്യത്തിന് ട്രാജഡിയുടെ പ്രഭാവമാകെയുണ്ട്. കവിതയ്ക്കു വഴങ്ങാത്ത വിഷയമാണ് കാറും അതിലെ യാത്രയും. പക്ഷേ കവിയുടെ പ്രതിഭാശക്തി അതിനെ കലാത്മകമാക്കിയിരിക്കുന്നു.

## നഷ്ടം

**വാ**ക്കുകളുടെ ആഗ്നേയ ക്രീഡാവിദ്യകൾ കാണിച്ച് വായനക്കാരെ അമ്പരപ്പിക്കുന്ന കഥാകാരന്മാരുണ്ട്. വായനക്കാർക്കു തികഞ്ഞ വൈരസ്യം ഉളവാക്കുന്ന കഥാകാരന്മാരുണ്ട്. പെരുമ്പാമ്പ് ഇഴയുന്ന മട്ടിൽ വാക്യങ്ങൾ നിവേശിപ്പിച്ച് അനുവാചകർക്കു അറപ്പും വെറുപ്പും ജനിപ്പിക്കുന്ന കഥാകാരന്മാരുണ്ട്. ഒരളവിൽ ഇവരെയൊക്കെ സഹിക്കാം. എന്നാൽ പ്രയോജനമില്ലാ

എഴുതി വായനക്കാരെ പ്രയോജനശൂന്യരാക്കുന്ന ഥാകാരന്മാരുമുണ്ട്. അവരെ സഹിക്കാനാവില്ല. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ "ഡോഃരംഗനാഥന്റെ ആത്മഹത്യ" എന്ന ചെറുകഥയെഴുതിയ ശ്രീ.കെ.കെ.രമേഷ് ഈ നാലാമത്തെ വിഭാഗത്തിൽ പെടുന്നയാളാണ്. ഇതു വായിച്ചുകഴിഞ്ഞപ്പോൾ എനിക്കും ഞാൻ തന്നെ നഷ്ടപ്പെട്ടുപോയി എന്ന തോന്നൽ. വ്യാജഡോക്ടറാണെങ്കിലും ചികിത്സയിൽ കീർത്തിയാർജ്ജിച്ച ഒരുത്തൻ സത്യം വെളിപ്പെടുമെന്നു വന്നപ്പോൾ ആത്മഹത്യ ചെയ്യുന്നത്രേ. ചിന്താദാരിദ്ര്യവും ഭാവനാ ദാരിദ്ര്യവും വിളംബരം ചെയ്യുന്ന ഒരധമ കഥയാണിത്.

ഞാൻ സ്ക്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്ത് ഒരു കണക്കു തെറ്റായി ചെയ്തതിനു എന്റെ ഗുരുനാഥൻ useless fellow എന്നു പറഞ്ഞു ക്ളാസ്സിൽനിന്നു പുറത്താക്കി. കണക്കിനു മോശമായിരുന്നെങ്കിലും മറ്റുള്ള വിഷയങ്ങളിൽ ഏറ്റവും കൂടുതൽ മാർക്ക് വാങ്ങിച്ചിരുന്ന ഞാൻ അത്ര യൂസ്‌ലെസ്സാണെന്നു തോന്നിയില്ല. ഇപ്പോൾ എന്നെ യൂസ്‌ലെസ്സാക്കിയിരിക്കുന്നു കെ.കെ. രമേഷ് തന്റെ കഥാരചനകൊണ്ട്.


ഇ.വി. കൃഷ്ണപിള്ള

## ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടി

**ഞാ**ൻ നന്മയുള്ളവനാണെന്നായിരുന്നു എന്റെ വിചാരം. പക്ഷേ ആ വിചാരം അത്ര ശരിയല്ലെന്ന് മറ്റൊരു വിചാരം. ഞാൻ ഒരു വിവാഹത്തിനും പോകുകയില്ല. എന്നാൽ എന്റെ മക്കളുടെ വിവാഹത്തിന് ഞാൻ ക്ഷണിച്ചിട്ടും വരാത്തവരെ ഞാൻ ഓർമ്മിച്ചുവച്ചിരിക്കുന്നു. അവരോടു ഞാൻ മിണ്ടാറുമില്ല. ഒരു മകളുടെ വിവാഹത്തിന് അന്ന് എന്റെ സഹപ്രവർത്തകനായിരുന്ന ശ്രീ. ആർ.നരേന്ദ്രപ്രസാദിനെ ക്ഷണിച്ചു. (ഇപ്പോഴത്തെ ചലച്ചിത്രതാരം) അദ്ദേഹത്തിന് ഒഴിച്ചുകൂടാൻ പാടില്ലാത്ത എന്തോ ആവശ്യം വന്നപ്പോൾ "സാർ മകളുടെ വിവാഹത്തിനു വന്നില്ലെങ്കി പിണങ്ങുമോ?" എന്നുചോദിച്ചു. "തീർച്ചയായും പിണങ്ങും" എന്ന് എന്റെ മറുപടി. നരേന്ദ്രപ്രസാദ് ഞാൻ ക്ഷണിച്ചതനുസരിച്ച് വിവാഹത്തിനു വന്നു. സ്വന്തം കാര്യത്തിനു പോകാതെയായിരുന്നു അദ്ദേഹം എത്തിയത്. എന്നാൽ ഏതാനും മാസങ്ങൾക്കുമുൻപ് അദ്ദേഹത്തിന്റെ മകളുടെ വിവാഹത്തിന് എന്നെ രണ്ടുതവണ ക്ഷണിച്ചിട്ടും ഞാൻ പോയില്ല. കമ്പിസന്ദേശമയച്ചില്ല. നരേന്ദ്രപ്രസാദ് പിണങ്ങാതെ എന്നോടു ഇപ്പോഴും സ്നേഹത്തോടുകൂടി പെരുമാറുന്നു. ഞാൻ ചീത്തയാളും അദ്ദേഹം നല്ലയാളുമാണെന്നതിൽ എന്തേ സംശയം?

ഞാൻ ആരുടെയും രോഗമന്വേഷിച്ചു പോകാറില്ല. ബന്ധുക്കൾ രോഗികളായി വീണാൽപ്പോലും ഞാൻ അവരെ അന്വേഷിക്കാറില്ല. പക്ഷേ അടുത്തകാലത്ത് എന്റെ കണ്ണിൽ ശസ്ത്രക്രിയ നടന്നപ്പോൾ അന്വേഷിച്ചെത്താത്ത അതേ ബന്ധുക്കളെ ഞാൻ നോക്കിവച്ചിരിക്കുകയാണ്. അവരെക്കണ്ടാൽ മിണ്ടരുതെന്നും ഞാൻ തീരുമാനിച്ചിട്ടുണ്ട്. ഞാൻ നല്ലവനല്ലെന്ന് ഇതുകൊണ്ടു തെളിഞ്ഞില്ലേ പ്രിയപ്പെട്ട വായനക്കാരേ? എന്റെ ഈ തിന്മകളെല്ലാം മനുഷ്യാകാരംപൂണ്ട് എന്റെ മുൻപിൽ വന്ന് ഇരുന്ന് എന്നെ കുറ്റപ്പെടുത്തിയാലോ? ഞാൻ തകർന്നുവീഴും. എങ്ങനെ തകർന്നുവീഴുമെന്നു മനസ്സിലാക്കണമെങ്കിൽ ശ്രീ.ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടി ദേശാഭിമാനിയിൽ എഴുതിയ 'കണ്ണാടിയിൽ കാണാത്തത്' എന്ന നല്ല ചെറുകഥ വായിക്കണം. എന്റേത് ക്ഷുദ്രങ്ങളായ തിന്മകൾ. കൊടുംപാതകങ്ങൾ ചെയ്ത ഒരുത്തന്റെ alter ego-യെ ചിത്രീകരിച്ച്-നാടകീയമായി ചിത്രീകരിച്ച്-കൃഷ്ണൻകുട്ടി വൈകാരിക സ്വഭാവമുള്ള ഒരു കഥ രചിച്ചിരിക്കുന്നു. എന്റെ ഭാഗ്യം. ഒരു നല്ല കഥയെങ്കിലും ഈ ആഴ്ചയിൽ വായിക്കാനായല്ലോ.

---

# പ്രസംഗിച്ചാൽ വിപ്ലവം വരില്ല

(13-ാം പേജിൽ നിന്നും തുടർച്ച)

വസ്തുക്കൾ ഉപയോഗിച്ച് കുത്തകകൾ ലാഭമുണ്ടാക്കും. ഉല്പന്നങ്ങൾ ലോകമാർക്കറ്റിൽ വിറ്റഴിക്കപ്പെടും. അല്ലാതെ ഇന്ത്യാക്കാരുടെ തൊഴിൽ പ്രശ്നങ്ങൾ അവസാനിക്കുകയില്ല. മാത്രമല്ല. വിദേശ മൂലധനനിക്ഷേപം ഇന്ത്യയ്ക്ക് ഒരു ബാദ്ധ്യതയാവുകയും ചെയ്യും. ഇത് നമ്മുടെ രാജ്യത്തെ അഗാധമായ ഒരു ഗർത്തത്തിലേക്കു തള്ളും. അവിടെനിന്നു രക്ഷപ്പെടുക തുലോം അസാദ്ധ്യമാണ്.

ചോദ്യം: മേധാ പടേക്കറെപ്പോലെ ഒരു സാമൂഹിക പ്രവർത്തകയായതുകൊണ്ടു ചോദിക്കുകയാണ്. ഇന്ത്യയിൽ ഉദ്ഘാടനം ചെയ്യപ്പെട്ടിരിക്കുന്ന ഫെമിനിസ്റ്റ് പ്രസ്ഥാനങ്ങളെ എങ്ങനെ നോക്കിക്കാണുന്നു?

ഞാൻ കുറേക്കാലം ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റിയിലെ മാത്തമെറ്റിക്സ് ഡിപ്പാർട്ടുമെന്റിലുണ്ടായിരുന്നു. ആ അനുഭവത്തിന്റെ വെളിച്ചത്തിൽ പറയുകയാണ്. പാശ്ചാത്യ മുതലാളിത്ത രാഷ്ട്രങ്ങളിൽ രൂപംകൊണ്ട ഒരു ജാരസന്തതിയാണ് ഫെമിനിസം. ഇന്ത്യയുൾപ്പെടെയുള്ള മൂന്നാംലോക രാഷ്ട്രങ്ങളിൽ സ്ത്രീ ഇന്ന് ധാരാളം ബലപ്രയോഗങ്ങൾക്ക് ഇരയാവുന്നു. എന്നാൽ അതിനുള്ള ഔഷധമായി ഫെമിനിസ്റ്റ് പ്രസ്ഥാനങ്ങളെ കാണരുത്. കാലത്തിന്റെ ഒരവസ്ഥാവിശേഷമായി അതു മാറിയിരിക്കുന്നു. യൂണിവേഴ്സിറ്റി കാമ്പസുകളിലാണ് ഫെമിനിസം കൂടുതലുള്ളത്. മിനി സ്കർട്ടുകൾക്കു പകരം അതുപോലുള്ള മറ്റെന്തെങ്കിലും ഉപയോഗിക്കാനുള്ള-ഒരു ഐസ്ക്രീമിനു പകരം വയ്ക്കാവുന്ന ഒന്നാണ് ഫെമിനിസം. ഇന്ത്യയിലുണ്ടായിരിക്കുന്ന ലൈംഗിക അരാജകത്വത്തിന് പ്രധാനപ്പെട്ടൊരു കാരണവും ഇതുതന്നെയാണ്.

ചോദ്യം: കേരളത്തെക്കുറിച്ച്-?

കേരളത്തെ ഞാൻ ബഹുമാനിക്കുന്നു. കാരണം സ്ത്രീകൾക്ക് മാറുമറയ്ക്കാൻപോലും സായുധസമരം ചെയ്യേണ്ടിവന്ന ഒരു ചരിത്രമാണ് കേരളത്തിനുള്ളത്. ആളുകൾ സ്വത്വബോധം ഉള്ളവരായതുകൊണ്ട് അധികം ചൂഷണങ്ങൾ നടക്കുന്നില്ല. എങ്കിലും ഉപഭോക്തൃ സംസ്കാരമാണ് വളർന്നുവരുന്നത്. ഇത് കേരളത്തിനു ദോഷകരമാണ്. നിങ്ങളിപ്പോൾ വളർത്തിക്കൊണ്ടുവരുന്ന 'ഇളനീർ സംസ്കാരമില്ലേ', അത് ഭാവിയിൽ ആയിരക്കണക്കിനു കയർത്തൊഴിലാളികളെ പട്ടിണിക്കിടും.

ചോദ്യം: അച്യുതമേനോൻ പുരസ്കാരമായി ലഭിച്ച ഒരുലക്ഷം രൂപ?

സംശയമെന്ത്, ഛാസ്ഗ്രാമിനുതന്നെ.

ചോദ്യം: വ്യക്തിജീവിതം എങ്ങനെ? ഭർത്താവ്, കുട്ടികൾ-?

വ്യക്തിപരമായ ചോദ്യങ്ങൾക്കു മറുപടിയില്ല. ഛാസ്ഗ്രാമാണ് എന്റെ കുടുംബം. ഞങ്ങളെല്ലാം ആ കുടുംബത്തിലെ അംഗങ്ങളും.

ഇന്ത്യാ മഹാരാജ്യം കടന്നുപോകുന്ന ഇന്നത്തെ വഴികളിൽ സുധാഭരദ്വാജിനെപ്പോലൊരു നിസ്വാർത്ഥ പ്രവർത്തകയ്ക്ക് വളരെയധികം പ്രാധാന്യമുണ്ട്. കാരണം തത്വശാസ്ത്രങ്ങൾ ഉറങ്ങുമ്പോൾ ഇവർ ഉണർന്നിരിക്കുന്നു.